# ഉപരാഷ്ട്രപതിയും മതരാഷ്ട്ര

ഇതൊന്ന് സങ്കല്പിച്ചു നോക്കൂ. ഞാൻ അഞ്ചു വയസ്സുള്ള ഒരു പെൺകുട്ടിയാണ്. ഇന്നലെ മുതൽ വിശന്നിരിക്കുകയായിരുന്നു. കീറിപ്പറഞ്ഞ വസ്ത്രങ്ങളുമായി – ട്രാഫിക് ലൈറ്റിന് കീഴിൽ – നാണയത്തുട്ടുകൾക്ക് വേണ്ടി യാചിച്ച്... പെട്ടെന്ന് അതുവഴിവന്ന ഉപരാഷ്ട്രപതി ഹമീദ് അൻസാരിയുടെ വാഹനവ്യൂഹം അവിടെ നിർത്തുന്നു. ഞാൻ അദ്ദേഹത്തിനുനേരെ കൈനീട്ടുന്നു. ഉപരാഷ്ട്പതിയുടെ ചോദ്യം ''നീ ഒരു മുസ്ലീം ആണോ?''

ഞാൻ പതറുന്നു എന്റെ മതം??!! എനിക്കു വിശക്കുന്നു.

4 അദ്ദേഹം പ്രതികരിക്കാതെ മുന്നോട്ട്. മുസ്ലീം പരിഷ്ക്കരണങ്ങളെ എതിർക്കുന്ന ഇസ്ലാമിസ്റ്റ് സംഘടനയായAIMMM(All India Muslim Majlis e-Mushawarat) ന്റെ 50ാം വാർഷികാഘോഷങ്ങളിൽ പങ്കെടുക്കാൻ.

''സാധാരണ മനുഷ്യന് സത്യവും ജ്ഞാനികൾക്ക് മിഥ്യയും ഭരണകർത്താക്കൾക്ക് ഉപകാരപ്രദവുമാണ് മതം.'' റോമൻ തത്വചിന്തകൻ സെനേക്ക എഴുതുന്നു.

മുസ്ലീം രാജ്യങ്ങളിൽ നയതന്ത്രജ്ഞനായിരുന്ന അൻസാരിക്ക് രാഷ്ട്രീയത്തിൽ ഇസ്ലാമിന്റെ പങ്ക് നന്നായിട്ടറിയാം. AIMMMൽ അഭിസംബോധനചെയ്യവെ '' സബ്കാ സാഥ്,സബ്കാ വികാസ്''(ഏവരുമൊത്ത് ഏവർക്കും വികസനം) എന്ന നരേന്ദ്രമോദിയുടെ മുദ്രാവാക്യത്തെ അദ്ദേഹം ശ്ലാഘിച്ചു. എന്നാൽ മുസ്ലീങ്ങളുടെ പുരോഗതിക്ക് മുൻഉപാധിയായി 'ഉറച്ച നടപടികൾ' വേണമെന്ന് വാദിക്കുകയും ചെയ്തു. മറ്റൊരർത്ഥത്തിൽ, മുസ്ലീങ്ങൾക്ക് സംവരണകാട്ടക്ക് വേണ്ടിയാണ് അദ്ദേഹം വാദിച്ചത്. മുസ്ലീങ്ങളിലെ പിന്നോക്കവിഭാഗങ്ങൾക്ക് സംവരണം കിട്ടുന്നതിൽ അസാദുദ്ദീൻ ഒവൈസിയെപ്പോലെ അൻസാരിയും സന്തുഷ്ടനല്ല.

1947 ന് മുമ്പ്, ഇസ്ലാമിൽ വിശ്വസിക്കുന്നവർക്ക് പ്രത്യേകപ്രദേശം വേണമെന്ന് മുഹമ്മദലി ജിന്ന ആവശ്യപ്പെട്ടുകൊണ്ടിരുന്നു.

ജിന്നയെയും അൻസാരിയേയും സംബന്ധിച്ചിടത്തോളം രാഷ്ട്രീയത്തിനും നയരൂപീകരണത്തിനുമുള്ള ഒരു മാനദണ്ഡമായിരിക്കണം ഇസ്ലാം. വിഭജനകാലത്ത് മതത്തിന്റെ പേരിലുള്ള രക്തച്ചൊരിച്ചിലിൽ രാജ്യം മുങ്ങിക്കിടന്നപ്പോൾ ഇന്ത്യൻ റിപ്പബ്ലിക്കിന്റെ സ്ഥാപകർ മതത്തിന് ഉപരിയായി ചിന്തിക്കുകയും മതങ്ങളുടെ പങ്കിനെ നിരാകരിക്കുകയും ചെയ്യുന്ന ഒരു ഭരണഘടന എഴുതിയുണ്ടാക്കിയത് അൻസാരിയെ സംബന്ധിച്ചിടത്തോളം നിർഭാഗ്യകരമാണ്.

ഇസ്ലാമിനെ ഒരു രാഷ്ട്രീയമാനദണ്ഡമാക്കാനുള്ള അൻസാരിയുടെയും കൂട്ടരുടെയും ഏതൊരു ശ്രമവും അപലപിക്കപ്പെടേണ്ടതാണ്. മതത്തിന്റെയും ജാതിയുടേയും പേരിലുള്ള സംവരണത്തിന് വേണ്ടി വാദിക്കുന്നവർക്കെതിരായി, ഭരണഘടനയുടെ അന്തഃസത്ത ഉയർത്തിപ്പിടിച്ചുകൊണ്ട് ഇന്ത്യൻ യുവത്വം ഉച്ചൈസ്തരം, ശബ്ദമുയർത്തേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. അൻസാരിയുടെ ഉത്കണ്ഠ മുസ്ലീങ്ങളെക്കുറിച്ചായിരിക്കാം, പക്ഷേ തെരുവുവിളക്കിന്റെ കീഴിലിരിക്കുന്ന ആ രാഷ്ട്രപുത്രിയെക്കുറിച്ചായിരിക്കണം നമ്മുടെ യുവത്വത്തിന്റെ ഉത്കണ്ഠ.

1857ൽ ഹിന്ദുക്കളും മുസ്ലീങ്ങളും ഒന്നിച്ചുനിന്ന് യുദ്ധം ചെയ്തു. എന്നാൽ പിന്നീടങ്ങോട്ട് പുരോഗതിയിലേക്കുള്ള ചരിത്രമുഹൂർത്തങ്ങൾ മുസ്ലീങ്ങൾ നഷ്ടപ്പെടുത്തുകയായിരുന്നു എന്ന് മുസ്ലീം പരിഷ്ക്കർത്താവായിരുന്ന ഹമീദ് ദൽവായ് രേഖപ്പെടുത്തുന്നു. സർ സയ്ദിന്റെ മുസ്ലീം നവോത്ഥാനപ്രസ്ഥാനങ്ങൾ ഹിന്ദുക്കൾക്കെതിരെയുള്ളതായിമാ



ആൾ ഇന്ത്യ മുസ്‌ലിം മജ്‌ലിസെ മുഷാവറത്ത് വാ

റി; സ്വാതന്ത്ര്യസമരത്തിൽ ഹിന്ദുക്കളോടൊന്നിച്ച് അണിചേരുന്നതിൽ മുസ്ലീം നേതാക്കൾ പരാജയപ്പെട്ടു. മതേതരത്വത്തിന്റെ പേരിലുള്ള മുസ്ലീം സുരക്ഷയെ മുതലെടുത്ത് 'വോട്ടിന് വേണ്ടി കലാപം' എന്ന രാഷ്ട്രീയമാണ് 1947ശേഷം മുസ്ലീം വിഘടനവാദികൾ ഇവിടെ പയറ്റിയത്. ഈയൊരു ശൂന്യത നികത്തുന്നതിന് പകരം, സംവരണരാഷ്ട്രീയം ഉയർത്തിപ്പിടിച്ച് മുസ്ലീങ്ങളെ മുഖ്യധാരയിൽനിന്ന് അകറ്റി നിർത്താനാണ് അൻസാരി ശ്രമിക്കുന്നത്.

ഏകദേശം 40 ലക്ഷം കേന്ദ്രഗവൺമെന്റ് ജോലിക്കാരുണ്ടിവിടെ. അൻസാരിയോടൊരു ചോദ്യം: ഈ

# ...ീയത്തിന്റെ കൈപ്പിടിയിൽ




...ർഷികാഘോഷവേദിയിൽ വൈസ് പ്രസിഡന്റ് ഹമീദ് അൻസാരി സയ്യിദ് ഷഹാബുദ്ദീനുമൊപ്പം



തുഫൈയ്ൽ അഹമ്മദ്

രാഷ്ട്രപതി, ഉപരാഷ്ട്രപതി എന്നീ അത്യുന്നത പദവികൾ സങ്കുചിത വർഗീയ നിലപാടുകൾക്ക് അതീതമായാണ് പ്രവർത്തിക്കാറ്. ഉപരാഷ്ട്രപതി ഹമീദ് അൻസാരി ഒവൈസിയെപ്പോലുള്ള മതതീവ്രവാദികളെ സന്തോഷിപ്പിക്കുന്ന തരത്തിൽ സംസാരിക്കുന്നത് എന്തിനാണ് എന്ന് അത്ഭുതപ്പെടുകയാണ് ലേഖകൻ.

തസ്തികകളെല്ലാം മുസ്ലീങ്ങൾക്ക് കൊടുത്തു എന്നിരിക്കട്ടെ. അതുകൊണ്ട് മുസ്ലീങ്ങളുടെ പിന്നോക്കാവസ്ഥ പരിഹരിക്കപ്പെടുമോ? AIMMM യോഗത്തിൽ അൻസാരി സംസാരിച്ചത് മുസ്ലീം നേതാവായിട്ടാണ് അല്ലാതെ ഉപരാഷ്ട്രപതിയായിട്ടല്ല. ഹമീദ് അൻസാരിയെപ്പോലെയല്ല എ.പി.ജെ.അബ്ദുൾകലാം. ഹമീദ് അൻസാരിയെപ്പോലെയല്ല അബ്ദുൾകലാമിനെപ്പോലെയുള്ള ഒരു മുസ്ലീം രാഷ്ട്രീയനേതാവിനെയാണ് ഇന്ത്യക്കാവശ്യം. ഇത്തിഹാദിലൂടെ (യുക്തിനിഷ്ഠമായ അഭിപ്രായ സമന്വയം) മുസ്ലീം പരിഷ്ക്കാരങ്ങൾക്ക് തുടക്കമിടണം എന്ന് അൻസാരി പറഞ്ഞതായി പത്രപ്രവർത്തകർ രേഖപ്പെടുത്തുന്നു. ഇസ്ലാമിന് വിധേയമായിട്ടല്ല, മറിച്ച് ഭരണഘടനക്കു വിധേയമായി രാഷ്ട്രീയചിന്തകളിൽ ഇത്തിഹാദ് കൊണ്ടുവരാൻ അൻസാരിക്കും സാധിക്കും. മുസ്ലീങ്ങളുടെ അവസ്ഥയെ കേവലം എണ്ണം കൊണ്ടുള്ള ന്യൂനപക്ഷമായിട്ടല്ല കണക്കാക്കേണ്ടത്. ഉദാഹരണത്തിന്, വർണ്ണവിവേചനത്തിന്റെ കാലത്ത് കറുത്തവർഗ്ഗക്കാർ ദക്ഷിണാഫ്രിക്കയിലെ ഭൂരിപക്ഷമായിരുന്നു എങ്കിലും അടിച്ചമർത്തപ്പെട്ടവരെന്ന നിലയ്ക്ക് പ്രായോഗികമായി അവർ ന്യൂനപക്ഷമായിരുന്നു.

ജീവിതഗുണനിലവാരത്തിന്റെ



**മുഹമ്മദലി ജിന്ന**

**മുസ്ലീം രാജ്യങ്ങളിൽ നയതന്ത്രജ്ഞനായിരുന്ന അൻസാരിക്ക് രാഷ്ട്രീയത്തിൽ ഇസ്ലാമിന്റെ പങ്ക് നന്നായിട്ടറിയാം. AIMMMൽ അഭിസംബോധനചെയ്യവെ " സബ്കാ സാഥ്,സബ്കാ വികാസ് "(ഏവരുമൊത്ത് ഏവർക്കും വികസനം) എന്ന നരേന്ദ്രമോദിയുടെ മുദ്രാവാക്യത്തെ അദ്ദേഹം ശ്ലാഘിച്ചു. എന്നാൽ മുസ്ലീങ്ങളുടെ പുരോഗതിക്ക് മുൻഉപാധിയായി 'ഉറച്ച നടപടികൾ' വേണമെന്ന് വാദിക്കുകയും ചെയ്തു. മറ്റൊരർത്ഥത്തിൽ, മുസ്ലീങ്ങൾക്ക് സംവരണക്വാട്ടക്ക് വേണ്ടിയാണ് അദ്ദേഹം വാദിച്ചത്.**

അടിസ്ഥാനത്തിൽ ഇന്ത്യൻ മുസ്ലീങ്ങൾ ന്യൂനപക്ഷമെന്ന വിശേഷണത്തിന് അർഹരല്ല. സ്ത്രീകളും പട്ടികജാതി-പട്ടികവർഗ്ഗത്തിൽപ്പെട്ടവരുമാണ് ഇന്ത്യയിലെ ഒന്നാമത്തെ സാമൂഹിക ന്യൂനപക്ഷങ്ങൾ. അവർ അടിച്ചമർത്തപ്പെടുന്നവരാണ് എന്നതുതന്നെ കാരണം. മുസ്ലീങ്ങളാകട്ടെ, സ്വന്തമായ രാഷ്ട്രീയശബ്ദമുള്ളവരെന്ന നിലക്ക് ഒരിക്കലും അടിച്ചമർത്തപ്പെട്ടവരല്ല. മതത്തിന്റെ പേരിൽ ദേശീയ സെമിനാറുകൾ നടത്തുമ്പോൾ, തെരുവോരത്ത് ഭിക്ഷയെടുക്കുന്ന ഇന്ത്യൻ ബാല്യത്തെക്കുറിച്ച് കുറ്റകരമായ മൗനമാണ് നാം ദീക്ഷിക്കുന്നത്.

രാഷ്ട്രീയക്കാരുടെ സ്തുതിപാഠകരാണ് മാധ്യമങ്ങൾ പലപ്പോഴും. രാഷ്ട്രീയക്കാർക്ക് അത് ഇഷ്ടമാണ്താനും. അൻസാരിയെപ്പോലുള്ളവർക്ക് ഒരു പക്ഷേ മനസ്സിലാകാത്ത ചില കാര്യങ്ങളുണ്ട്. ദാരിദ്ര്യം അളക്കാൻ ഇന്ത്യയിൽ ഒരുപാട് ഉപാധികളുണ്ട്.

ബി.പി.എൽ കാർഡുകാർക്ക് സംവരണം കൊടുക്കാം. വേറെയും വഴികളുണ്ട്. നമ്മുടെ ഭരണഘടന പ്രകാരം 6നും 14 നും ഇടയ്ക്ക് പ്രായമുള്ള കുട്ടികൾ സ്ക്കൂളുകളിൽപോകണം. ബസ്റ്റോപ്പുകളിൽ ഭിക്ഷയാചിക്കുകയല്ല വേണ്ടത്. പക്ഷേ അവരുടെ മതംനോക്കി മാത്രമേ ജേർണലിസ്റ്റുകൾ അവരെ ടെലിവിഷൻ സ്റ്റുഡിയോകളിലെത്തിക്കുകയുള്ളൂ. അൻസാരി ഒരു കാര്യമോർക്കണം. 'സച്ചാർ'പോലുള്ള റിപ്പോർട്ടുകൾ ഔദ്യോഗികമതേതരത്വത്തെ ഊട്ടാൻവേണ്ടി നിർമ്മിക്കപ്പെട്ടവയാണ്.

ജമായത്ത് ഉലമ- ഇ-ഹിന്ദിനോട് ഒരു വാക്ക്:-

നിങ്ങൾ മുസ്ലീങ്ങൾക്ക് പ്രത്യേക ക്വാട്ടയ്ക്കുവേണ്ടി മുറവിളികൂട്ടുന്നു. എന്നു മുതലാണ് ഇസ്ലാം മുസ്ലീങ്ങളെ മാത്രം സേവിക്കാൻ തുടങ്ങിയത്? എന്തുകൊണ്ട് എല്ലാവർക്കും വേണ്ടി സംസാരിക്കാൻ ഇസ്ലാമിന് സാധിക്കുന്നില്ല? പാവപ്പെട്ട മുസ്ലീമിന് വേണ്ടി മാത്രമേ നിങ്ങൾ ശബ്ദമുയർത്തുകയുള്ളൂ? പാവപ്പെട്ട ഹിന്ദുവിന് വേണ്ടി എന്തുകൊണ്ടില്ല? ഒരു മുസ്ലീം അജണ്ട ഇങ്ങനെയായിക്കൂടേ? മുസ്ലീങ്ങൾ പിന്നോക്കാവസ്ഥയിലാണെങ്കിൽ മുസ്ലീങ്ങൾ ജയിലിലുണ്ടെങ്കിൽ, എല്ലാവർക്കും നീതിക്കുവേണ്ടി വാദിക്കാം, എല്ലാവർക്കും തൊഴിലിന് വേണ്ടി വാദിക്കാം. മുസ്ലീങ്ങൾ പിന്നോക്കാവസ്ഥയിലാണെങ്കിൽ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഒരുപോലെ ചേരാവുന്ന സ്ക്കൂളുകൾ തുടങ്ങുക. ക്രിസ്ത്യാനികളും ഹിന്ദുക്കളും അതാണല്ലോ ചെയ്യുന്നത്. തന്റെ ബുർഖ മാറ്റേണ്ടി വരുമെന്നത് കൊണ്ട് കഴിഞ്ഞ ജൂലായ് 25 ന് ഒരു മുസ്ലീം പെൺകുട്ടി പ്രീ-മെഡിക്കൽ പരീക്ഷ എഴുതാൻ വിസമ്മതിച്ചു. അവൾ പിന്നോക്കാവസ്ഥയിലേക്ക് പോകുന്നെങ്കിൽ, സർക്കാറിനെയല്ല ബുർഖയെ കുറ്റപ്പെടുത്തുക.

അൻസാരിയുടെപ്രസംഗം അസ്വസ്ഥതകൾ സൃഷ്ടിക്കുന്നതാണ്. മുസ്ലീങ്ങളെ പഠിപ്പിക്കുമ്പോൾ അദ്ദേഹം പറഞ്ഞതിങ്ങനെ ''ആധുനികത എന്ന സങ്കല്പത്തിന് തന്നെ കളങ്കം തട്ടിയിരിക്കുന്നു. മാറ്റങ്ങളുമായി പൊരുത്തപ്പെടാനുള്ള പ്രേരകമെന്ന നിലയ്ക്ക് ഇത്തിഹാദ് സംശയദൃഷ്ടിയോടെയാണ് വീക്ഷിക്കപ്പെടുന്നത്. 'മാറിക്കൊണ്ടിരിക്കുന്ന ജീവിതസാഹചര്യങ്ങളോട് പൊരുത്തപ്പെടാനുള്ള കഴിവ്' എന്ന് ഷേയ്ക്ക് അബ്ദുൾ ഹസൻ അലിനദ് 'ഇത്തിഹാദി'ന് കൊടുത്ത നിർവ്വചനവും വിസ്മൃതിയിലാണ്ടിരിക്കുന്നു.'' 'മസ്ലഹ'യുടെ അർത്ഥവ്യാപ്തിയെക്കുറിച്ച് ഇമാം അൽ ഖസാലി രേഖപ്പെടുത്തിയ കാര്യങ്ങളും പ്രസക്തമാണ്. മതത്തിന്റെയും ജീവന്റെയും ബുദ്ധിയുടേയും പാരമ്പര്യത്തിന്റെയും സ്വത്തിന്റെയും സംരക്ഷണം എന്ന് യുക്തിയെ നിരാകരിച്ചുകൊണ്ട് വിശ്വാസത്തി



**ഏകദേശം 40 ലക്ഷം കേന്ദ്രഗവൺമെന്റ് ജോലിക്കാരുണ്ടിവിടെ. അൻസാരിയോടൊരു ചോദ്യം: ഈ തസ്തികകളെല്ലാം മുസ്ലീങ്ങൾക്ക് കൊടുത്തു എന്നിരിക്കട്ടെ. അതുകൊണ്ട് മുസ്ലീങ്ങളുടെ പിന്നോക്കാവസ്ഥ പരിഹരിക്കപ്പെടുമോ?**

ന്റെ അപ്രമാദിത്വത്തെ ഉയർത്തിപ്പിടിച്ച 11ാം നൂറ്റാണ്ടിന്റെ ഇസ്ലാം നിയമജ്ഞനായിരുന്ന അൽ ഖസാലിയാണ് ഇത്തിഹാദിനു നേരെ



സർ സയ്യിദ്

വാതിലുകൾ കൊട്ടിയടച്ചത്. അരിസ്റ്റോട്ടിലിന്റെയും പ്ലേറ്റോയുടേയും കൃതികളെ മുസ്ലീങ്ങൾ മൊഴിമാറ്റിയിരുന്ന 8-12 നൂറ്റാണ്ടുകളിലെ ഇസ്ലാമിന്റെ സുവർണ്ണയുഗത്തിന് തിരശ്ശീല വീഴുകയും ചെയ്തു. ''മുസ്ലീങ്ങൾ അൽ ഖലാസിയുടെ ഉദ്ബോധനങ്ങളെക്കുറിച്ച് പുനർവിചിന്തനം ചെയ്യുകയും അള്ളാഹുന്റെ പാതയിൽ സ്വയം 'വിശുദ്ധ യോദ്ധാക്കളായി(Jihadist) പ്രഖ്യാപിക്കുകയും ചെയ്യണമെന്ന്, മുസ്ലീ ബ്രദർഹുഡിന്റെ സ്ഥാപകനായ ഹസൻ-അൽ-ബന്ന വാദിക്കുന്നു.

മസ്ലഹ എന്ന വാക്കിന് പ്രായോഗിക വാദം (pragmatism) എന്ന് തർജ്ജമ ചെയ്യുന്നത് നല്ലതു തന്നെ; പക്ഷേ അതിന് ആഴത്തിലുള്ള അർത്ഥം കാര്യസാദ്ധ്യത്തിന് വേണ്ടിയുള്ള പ്രായോഗികവാദം (expedience) എന്നാണ്.

2011 ലെ ഒക്ടോബർ ഡിസംബർ ലക്കത്തിൽ അലിഗഡ് ആസ്ഥാനമായ പ്രസിദ്ധീകരണം തഹ്ഖീഖാത്-ഇ-ഇസ്ലാമി വാദിക്കുന്നത്, ഇസ്ലാമിന്റെ അടിസ്ഥാനം expedience (കാര്യസാദ്ധ്യത്തിന് വേണ്ടിയുള്ള പ്രായോഗികവാദം) ആണ് എന്നാണ്. ''ശരീയത്ത് കല്പനകളുടെ പ്രായോഗികതയുടെ കാര്യത്തിൽ മുസ്ലീം നിയമജ്ഞർക്ക് ഒരേ അഭിപ്രായമാണ്. ''ജിഹാദിസ്റ്റുകളുടെ പിതാവ് എന്ന് അറിയപ്പെടുന്ന 14ാം നൂറ്റാണ്ടിലെ നിയമജ്ഞൻ ഇബ്ൻതായ്മിയ്യയെ ഉദ്ധരിച്ചുകൊണ്ട് അവർ എഴുതുന്നു. പ്രവാചകനായ മുഹമ്മദിനെ ഉദ്ധരിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. ''ഇസ്ലാമിനെ സംരക്ഷിക്കാൻ, ഇസ്ലാമിൽ നിന്ന് വിട്ടുപോകുന്നവനെ കൊന്നു കളയുക.'' അൽ-ഖലാസിയെക്കുറിച്ചും മസ്ലഹയെക്കുറിച്ചുമുള്ള അൻസാരിയുടെ പരാമർശങ്ങൾ ഇസ്ലാമിസ്റ്റുകളെയും ജിഹാദിസ്റ്റുകളെയും സന്തോഷഭരിതരാക്കുമെന്ന് തീർച്ച. ■

*(അമേരിക്കയിലെ മിഡിൽ ഈസ്റ്റ് മീഡിയ റിസർച്ചിന്റെ സൗത്ത് ഏഷ്യൻ സ്റ്റഡീസ് ഡയറക്ടറാണ് ലേഖകൻ)*